Kerala Gazette No. 10 dated 8th March 1983.
**PART I A**

# GOVERNMENT OF KERALA

## Election Department

## NOTIFICATION

No. 333/EL.3/83/Elec. *Dated, Trivandrum, 28th January* 1983.

Following order No. 76/KL/82 (38) dated 7th January 1983 of the Election Commission of India is hereby published.

By order of the Governor,
J. S. JESUDHASAN,
*Chief Electoral Officer and*
*Special Secretary to Government.*

# ELECTION COMMISSION OF INDIA

Nirvachan Sadan
Ashok Road,
New Delhi-1.

No. 76/KL/82 (38) *Dated, the 7th January* 1983

## ORDER

Whereas the Election Commission is satisfied that each of the contesting candidates specified in column (4) of the Table below at the election to the State Legislative Assembly as specified in column (2) and held from the constituency specified in column (3) against his name has failed to lodge any account of his election expenses, within the time and in the manner, as shown in column (5) of the said Table as required by Representation of the People Act, 1951 and the Rules made thereunder;

And, whereas, the said candidates have either not furnished any reason or explanation for the said failure even after due notice or the Election Commission, after considering the representations made by them, if any, is satisfied that they have no good reason or justification for the said failure;

Now, therefore, in pursuance of section 10A of the said Act, the Election Commission hereby declares the persons specified in column (4) of the Table below to be disqualified for being chosen as, and for being, a member of either House of the Parliament or of the Legislative Assembly or Legislative Council of a State for a period of 3 years from the date of this order.

TABLE

| Sl. No. | *Particulars of election* | *S. No. & Name of the Assembly Constituency* | *Name of the Contesting candidate* | *Reason for disqualification* |
|---|---|---|---|---|
| (1) | (2) | (3) | (4) | (5) |
| 1 | General Election to Kerala Legislative Assembly 1982 | 122—Chavara | Shri Shajahan Moothra Kizhakkathil Kulangarabhagam Chavara P. O., Quilon District (Kerala) | Failed to lodge the account in the manner required by law. |



By order,

(Sd.)

V. K. RAO,

*Under Secretary to the Election Commission of India.*

Kerala Gazette No. 10 dated 8th March 1983
**PART II**

# കേരള നിയമസഭാ സെക്രട്ടേറിയറ്റ്

## വിജ്ഞാപനം

നമ്പർ 2307/എൽ എ 4/83. തിരുവനന്തപുരം, 1983 ഫെബ്രുവരി 21.

കേരള നിയമസഭയുടെ നടപടിക്രമവും കാര്യനിർവ്വഹണവും സംബന്ധിച്ച ചട്ടങ്ങളിലെ 69-ാം ചട്ടപ്രകാരം, 1983-ലെ കേരള വിദ്യാഭ്യാസ (ഭേദഗതി) ബിൽ ഉദ്ദേശകാരണങ്ങളുടെ വിവരണത്തോടും ധനകാര്യ മെമ്മോറാണ്ടത്തോടും കൂടി പ്രസിദ്ധപ്പെടുത്തുന്നു.

ഡോക്ടർ ആർ. പ്രസന്നൻ,
സെക്രട്ടറി, നിയമസഭ.

# 1983-ലെ കേരള വിദ്യാഭ്യാസ (ഭേദഗതി) ബിൽ

1958-ലെ കേരള വിദ്യാഭ്യാസ ആക്ട്, വീണ്ടും ഭേദഗതി ചെയ്യുന്നതിനുള്ള ഒരു ബിൽ

പീഠിക.—1958-ലെ കേരള വിദ്യാഭ്യാസ ആക്ട്, ഇതിനുശേഷം കാണുന്ന ആവശ്യത്തിനായി വീണ്ടും ഭേദഗതി ചെയ്യേണ്ടത് യുക്തമായിരിക്കുകയാൽ;

ഇൻഡ്യൻ റിപ്പബ്ലിക്കിന്റെ മുപ്പത്തിനാലാം സംവത്സരത്തിൽ താഴെ പറയും പ്രകാരം നിയമമുണ്ടാക്കുന്നു:—

1. ചുരുക്കപ്പേരും ആരംഭവും.—(1) ഈ ആക്ടിന് 1983-ലെ കേരള വിദ്യാഭ്യാസ (ഭേദഗതി) ആക്ട്, എന്നു പേർ പറയാം.

(2) ഇത് 1982 ഒക്ടോബർ 13-ാം തീയതി പ്രാബല്യത്തിൽ വന്നതായി കരുതേണ്ടതാണ്.

2. 36-ാം വകുപ്പിന്റെ ഭേദഗതി.—1958-ലെ കേരള വിദ്യാഭ്യാസ ആക്ട് (1959-ലെ 6) (ഇതിനുശേഷം പ്രധാന ആക്ട് എന്നാണ് പരാമർശിക്കപ്പെടുക), 36-ാം വകുപ്പ്, (1)-ാം ഉപവകുപ്പിൽ, ''സർക്കാരിന് ചട്ടങ്ങൾ ഉണ്ടാക്കാവുന്നതാണ്'' എന്ന വാക്കുകൾക്ക് മുമ്പ് ''പിൻകാല പ്രാബല്യത്തോടെയോ അഥവാ പൂർവ്വകാല പ്രാബല്യത്തോടെയോ'', എന്ന വാക്കുകൾ കൂട്ടിച്ചേർക്കേണ്ടതാണ്.

3. റദ്ദാക്കലും ഒഴിവാക്കലും.—(1) 1982-ലെ കേരള വിദ്യാഭ്യാസ (ഭേദഗതി) ഓർഡിനൻസ്, (1982-ലെ 3), ഇതിനാൽ റദ്ദാക്കുന്നു.

(2) അപ്രകാരം റദ്ദാക്കിയിരുന്നാൽത്തന്നെയും, പ്രസ്തുത ഓർഡിനൻസുപ്രകാരം ഭേദഗതിചെയ്ത പ്രകാരമുള്ള പ്രധാന ആക്ട് പ്രകാരം ചെയ്ത ഏതെങ്കിലും പ്രവർത്തിയോ, എടുത്ത ഏതെങ്കിലും നടപടിയോ ഈ ആക്റ്റുമൂലം ഭേദഗതിചെയ്ത പ്രകാരമുള്ള പ്രധാന ആക്ടു പ്രകാരം ചെയ്തതായോ എടുത്തതായോ കണക്കാക്കേണ്ടതാണ്.

## ഉദ്ദേശകാരണങ്ങളുടെ വിവരണം

എയിഡഡ് സ്കൂളുകളിലെ സ്റ്റാഫംഗങ്ങൾക്ക് വേതനങ്ങളും, അതേ വിഭാഗത്തിൽപ്പെട്ട സർക്കാർ സർവ്വീസിലുള്ളവർക്ക് ബാധകമാകുന്ന സേവന വ്യവസ്ഥകൾ ബാധകമാകുന്നതും അതേ വിഭാഗത്തിൽപ്പെട്ടവർക്ക് അവർക്കു നൽകപ്പെടുന്ന അതേ വേതനം നൽകിവരുന്നതുമാണ്. സർക്കാർ സർവ്വീസിലെ, അതുപോലുള്ള ഉദ്യോഗസ്ഥന്മാർക്ക് സൗജന്യങ്ങളോ ആനുകൂല്യങ്ങളോ

അനുവദിക്കുമ്പോൾ, എയിഡഡ് സ്കൂളുകളിലെ ഉദ്യോഗസ്ഥന്മാർക്കുകൂടി അവ നൽകുന്നതിനുവേണ്ടി, കാലാകാലങ്ങളിൽ, കേരള വിദ്യാഭ്യാസ ചട്ടങ്ങൾ ഭേദഗതി ചെയ്യേണ്ട ആവശ്യമുണ്ടാകുന്നു. ചട്ടങ്ങൾ ഭേദഗതി ചെയ്യുന്നതിന് ചില നടപടിക്രമങ്ങൾ സ്വീകരിക്കേണ്ടതുണ്ട്. ഇത് ചട്ടങ്ങളിൽ ഭേദഗതി വരുത്തുന്നതിന്, ഒഴിവാക്കാൻ കഴിയാത്ത കാലതാമസം ഉണ്ടാകുന്നു. കേരള വിദ്യാഭ്യാസ ആക്ടിൽ പൂർവ്വകാലപ്രാബല്യത്തോടെ ചട്ടങ്ങൾ ഉണ്ടാക്കുന്നതിന് യാതൊരു വ്യവസ്ഥയും ഇല്ലാത്തതിനാൽ, ചട്ടങ്ങൾക്കുള്ള ഭേദഗതികൾ പിൻകാലപ്രാബല്യത്തോടുകൂടി മാത്രം ഉണ്ടാക്കുവാൻ കഴിയുന്നതും, അതുകൊണ്ട് സർക്കാർ സർവ്വീസിലെ അതുപോലുള്ള വിഭാഗത്തിൽപ്പെട്ട ഉദ്യോഗസ്ഥന്മാർക്ക് പൂർവ്വകാലപ്രാബല്യത്തോടുകൂടി നൽകുന്ന ആനുകൂല്യങ്ങൾ എയിഡഡ് സ്കൂളുകളിലെ ഉദ്യോഗസ്ഥന്മാർക്ക് പിൻകാലപ്രാബല്യത്തോടുകൂടി മാത്രമേ ബാധകമാക്കാൻ കഴിയുകയുള്ളു. ഇത് എയിഡഡ് സ്കൂളുകളിലെ ഉദ്യോഗസ്ഥന്മാരിൽനിന്നും മാനേജുമെന്റിൽനിന്നും ഉള്ള വിമർശനങ്ങൾക്ക് കാരണമാകുന്നു. അതുകൊണ്ട് പിൻകാലപ്രാബല്യത്തോടെയോ പൂർവ്വകാലപ്രാബല്യത്തോടെയോ അതിൻകീഴിൽ ചട്ടങ്ങൾ ഉണ്ടാക്കുന്നതിന് സർക്കാരിനെ അധികാരപ്പെടുത്തുന്നതിനായി 1958-ലെ കേരള വിദ്യാഭ്യാസ ആക്ട് 36-ാം വകുപ്പ് ഭേദഗതി ചെയ്യേണ്ടത് ആവശ്യമാണെന്ന് കരുതുന്നു.

2. നിയമസഭ സമ്മേളനത്തിലല്ലാത്തതിനാലും മുകളിൽ പറഞ്ഞ നിർദ്ദേശത്തിന് ഉടൻതന്നെ പ്രാബല്യം നൽകേണ്ടതുള്ളതിനാലും 1982, ഒക്ടോബർ 11-ാം തീയതി ഗവർണ്ണർ, 1982-ലെ കേരള വിദ്യാഭ്യാസ (ഭേദഗതി) ഓർഡിനൻസ് (1982-ലെ 3) വിളംബരപ്പെടുത്തി. സംസ്ഥാന നിയമസഭയുടെ ഒരു ആക്ടുമൂലം ഓർഡിനൻസിനു പകരം വയ്ക്കുന്നതിന് ഉദ്ദേശിച്ചുകൊണ്ടുള്ളതാണ് ഈ ബിൽ.

## ധനകാര്യ മെമ്മോറാണ്ടം

ഈ ബിൽ, നിയമമാക്കുകയും നടപ്പാക്കുകയും ചെയ്താൽ സംസ്ഥാന സഞ്ചിതനിധിയിൽ നിന്നും യാതൊരു ചെലവും ഉണ്ടാകുന്നതല്ല.

ടി. എം. ജേക്കബ്.

(ശരിതർജ്ജമ)

കെ. കെ. രവീന്ദ്രൻ പിള്ള.
അണ്ടർ സെക്രട്ടറി (ലാ).

———